കൊണ്ടു് അഗ്നി നാനാവായിട്ടു തോന്നപ്പെടുന്നു. സ്ത്രീയും അഗ്നി, പുരുഷനും അഗ്നി, അഗ്നിയില്ലെന്നിൽ ജീവനും ഇല്ല. അഗ്നിതന്നെ ജീവൻ.

ഉദയ:—സൂര്യനോ? ചന്ദ്രനോ?

ഗോസായി:—സൂര്യനും അഗ്നിതന്നെ. ചന്ദ്രൻ അഗ്നിയല്ല. അഗ്നിയുടെ വികാരങ്ങളെ ശാന്തമാക്കുന്നതു ചന്ദ്രനാകുന്നു. ചന്ദ്രനെ അമൃതകിരണനെന്നു പറയുന്നു. ചന്ദ്രനിൽ നിന്നും വരുന്ന കിരണങ്ങളാണു് ഔഷധവൃന്ദങ്ങൾക്കു് അമൃതം നൽകുന്നതു്. അമൃതം എന്നതു നമ്മെ മൃത്യുവിൽ നിന്നും രക്ഷിക്കുന്ന സാധനമാകുന്നു. അമൃതം ഇല്ലാതെ പോയാൽ അഗ്നി സർവ്വ പ്രപഞ്ചങ്ങളും ഭസ്മമാക്കിക്കളയും. അമൃതം ചന്ദ്രനിൽ നിന്നും ജലത്തിൽനിന്നും ലഭിക്കും. അഗ്നിയും സൂര്യനും എങ്ങനെ ഒന്നുപോലെയിരിക്കുന്നുവോ അതുപോലെ ചന്ദ്രനും ജലവും ചേർന്നിരിക്കുന്നു. ചന്ദ്രൻ ജലഗോളമാണു്. സൂര്യനിൽ നിന്നു പ്രകാശമേററിട്ടു ജലം പ്രകാശിക്കുന്നു. അഗ്നിയും സൂര്യനും ഉഷ്ണാംശമാണു്. ചന്ദ്രനും ജലവും ശീതാംശം. ഉഷ്ണം വിശപ്പും ദാഹവും ഉണ്ടാക്കുന്നു. ശീതം അവയെ പരിഹരിക്കുന്നു. ഉഷ്ണം കൂടാതെ ശീതവും നിഷ്പ്രയോജനം. ശീതംകൂടാതെ ഉഷ്ണവും നിഷ്പ്രയോജനം. ശീതോഷ്ണംകൂടാതെ പ്രകാശവും ഉണ്ടു്. ശീതളവസ്തുക്കളും ഉഷ്ണമുള്ള വസ്തുക്കളും പ്രകാശിക്കുന്നു. സൂര്യൻ ചൂടുള്ളതു്. ചന്ദ്രൻ തണുത്തതു്. രണ്ടിനും പ്രകാശമുണ്ടു്.

ഉദയ:—ഇരുളോ?

ഗോസായി:—പ്രകാശം ഉള്ളതുപോലെ ഇരുളും ഉണ്ടു്. പ്രകാശം ആകാശവും ഇരുൾ വായുവും ആകുന്നു.

ഉഷ്ണം അഗ്നിയും ശീതം ജലവും എന്നതുപോലെ വായു ഇളക്കം ആകാശം ഒഴിവും ആകുന്നു. ഇവ നാലും സംയോഗിച്ചിട്ടു പൃഥിവിയും. പൃഥിവിയിൽ നിന്നും ഉണ്ടാകുന്ന സ്വൎണ്ണം രത്നം മുതലായവയും പ്രകാരമുള്ളവയാകുന്നു. ഇതുപോലെ ഇതര നിറമുള്ള വസ്തുക്കളും പൃഥിവിയിൽ ഉണ്ടു്.

ഉദയ:—അപ്പോൾ സൎവ്വവസ്തുക്കളും ശീതവും ഉഷ്ണവും, ഇളക്കവും ഒഴിവും ഇങ്ങിനെയുള്ള ഭാവങ്ങളായി പിരിഞ്ഞിരിക്കുന്നു.

ഗോസായി:—സുഖവും ദുഃഖവും കറുപ്പും വെളുപ്പും മററു ഭാവങ്ങളും വൎണ്ണങ്ങളും ഇവയുടെ സമ്മിശ്രങ്ങൾ.

ഉദയ:—അങ്ങു പറയുന്നതു് എനിക്കു ബോധപ്പെടുന്നുണ്ടു്. ഈ ഭാവങ്ങളിൽ ഒന്നു് ഏറിയും മറെറതു കുറഞ്ഞും.

ഗോസായി:—ഇവയുടെ സാമ്യവും ചില വസ്തുക്കളിൽ കാണും. ബോധവും—മോഹവും—നമുക്കു ചിലപ്പോൾ ബോധമുണ്ടു്; ചിലപ്പോൾ മോഹവും—അതായതു നിദ്ര. നാം അങ്ങിനെ ബോധമോഹസമ്മിശ്രമായ സത്വം.

ഉദയ:—ബോധംമാത്രമുള്ളവർ ഉണ്ടോ? മോഹം മാത്രമുള്ളവർ ഉണ്ടോ?

ഗോസായി:—ഉണ്ടു്. കല്ലും മണ്ണും അങ്ങിനെ നിത്യനിദ്രയിൽ ജീവിക്കുന്ന സത്വങ്ങളാണു്. വൃക്ഷങ്ങളിൽ ബോധം കുറഞ്ഞും മോഹമേറിയുമിരിക്കും. മനുഷ്യരിൽ ബോധവും മോഹവും തുല്യം. ജന്തുക്കളിലും അങ്ങിനെ ബോധമേറിയും മോഹം കുറഞ്ഞും. മോഹമേറിയും ബോധകാലം കുറഞ്ഞും ഉള്ള മനുഷ്യരും മററു ജീവി

കളും ഉണ്ടാകും. പൂർണ്ണബോധത്തിൽ ജീവിക്കുന്ന സത്വങ്ങൾ ദേവന്മാരാണു്.

ഉദയ:—പ്രകാശത്തിനും ബോധത്തിനും ഉഷ്ണത്തിനും ഇവ കാര്യകാരണങ്ങളാണോ?

ഗോസായി:—അങ്ങനെ ആയിരിക്കയില്ല. ഉപാധിഭേദം കൊണ്ടു് അങ്ങനെ ഭേദബുദ്ധി ജനിച്ചുവരും. ഇങ്ങനെ ചിന്തിക്കുമ്പോൾ അഖണ്ഡബോധമെന്നു് ഈശ്വരൻ എന്നു തെളിയും.

ഉദയ:—അഖണ്ഡമോഹമായാലെന്തു്?

ഗോസായി:—അഖണ്ഡമോഹം അഖണ്ഡദുഃഖം തന്നെ.

ഉദയ:—മൂന്നാമതൊരു വസ്തുവുണ്ടോ? ഉണ്ടെങ്കിൽ എന്തു്?

ഗോസായി:—മൂന്നാമതായി ഒരു വസ്തുവുണ്ടെങ്കിൽ അതു ചലത്വവും നിശ്ചലത്വവും ആണു്. അതുപോലെ ശബ്ദവും നിശ്ശബ്ദവും ഇങ്ങനെയുള്ള ദ്വന്ദ്വങ്ങളും കാണാവുന്നതാണു്.

ഉദയ:—ഇവകൂടി പരിഗണനം ചെയ്യേണ്ടതല്ലയോ?

ഗോസായി:—അങ്ങനെ തന്നെ. അവയും മുമ്പു ചൊല്ലപ്പെട്ട ദ്വന്ദ്വങ്ങളിൽ ഉൾപ്പെടും. ഇവയെല്ലാം ചേതനം എന്നും അചേതനം എന്നുമുള്ള രണ്ടു വസ്തുക്കളിൽ അടങ്ങും. ചൈതന്യവും ജഡവും. ഇവയുടെ ഭേദം ഉദാഹരണംകൊണ്ടു വ്യക്തമാക്കാം. ശീതവും ഉഷ്ണവും രണ്ടാണെങ്കിലും അവയും ഒന്നുതന്നെ. അവയിൽ ഒന്നിന്റെ ഏറ്റക്കുറച്ചിലിനെയാണു ശീതമെന്നും ഉഷ്ണമെന്നും വ്യവഹരിക്കുന്നതു്. ഉഷ്ണം കുറയുമ്പോൾ ശീതം വർദ്ധിക്കും. ഉഷ്ണത്തിന്റെ ആധിക്യത്തിൽ ശീതം ഉണ്ടാകുന്നു. ഇവ രാവും പകലുംപോലെ ഇരു മൂർത്ത

ന്യത്തെ പ്രാപിക്കുന്നതു് അർദ്ധരാത്രിയാകുന്നു്. പി ന്നീടു് ഇരുട്ടു കുറഞ്ഞു വെളിച്ചമാകും. വെളിച്ചം ഒര ധികമായി ഉച്ചയ്ക്കു് അധികം വെളിച്ചം. ഉച്ചയ്ക്കു മേൽ വെളിച്ചം കുറഞ്ഞു് ഇരുളാകും. ഇരുളിൽ വെ ളിച്ചവും വെളിച്ചത്തിൽ ഇരുളും ഉണ്ടാകും. എത്ര വെളിച്ചത്തിലും ജനാലകളോ വാതിലുകളോ ഇല്ലാത്ത ഒരു മുറിയിൽ എപ്പോഴും ഇരുളുണ്ടായിരിക്കും. എ തിരുളിലും വെളിച്ചം ഉണ്ടാകുന്നുണ്ടു്. അതിനാൽ അവ പരസ്പരം വിരുദ്ധങ്ങളായാലും ഒന്നിനോടൊന്നു ചേർന്നിരിക്കും. എല്ലാം ഇരുട്ടു, ഇരുളിൽ നിന്നും വെളിച്ചം ഉണ്ടായി എന്നും, എല്ലാം ഒളിവും ആ ഒളിയിൽനിന്നു് ഇരുട്ടു ഉണ്ടായി എന്നും വരാം. അഗ്നി കത്തി ജ്വലിക്കുമ്പോൾ ആ ജ്വാലയുടെ ഒരു ഭാഗം വെളിച്ചവും, ധൂമം ഇരുളും ആകുന്നു. സർവ്വമൂല കാരണമായ ഒരു വസ്തുവിനു് ഇങ്ങനെ രണ്ടു ഭാവ ങ്ങൾ എപ്പോഴും വസ്തു ഒന്നു്. അവ രണ്ടായി നമുക്കു തോന്നുന്നു. ഈ തത്വങ്ങൾക്കു വശപ്പെടാത്തതായുള്ളവ ഒന്നു്, കാലം. മറ്റേതു ദേശം. ഇവയിൽ നിറഞ്ഞി രിക്കുന്ന വസ്തുവാണു നമ്മുടെ ശരീരങ്ങൾക്കും മററു ശരീരങ്ങൾക്കും മൂലകാരണമായ വസ്തു. ആ വസ്തു വിനു് അവസ്ഥാവങ്ങളുണ്ടെന്നു തോന്നുന്നു. എത്ര ണുക്കളെക്കൊണ്ടു് ഒളിയുണ്ടാകുന്നുവോ ആ അണുക്കൾ തന്നെയാണു് ഇരുളിനെ ഉണ്ടാക്കുന്നതും. ആ പര മാണുക്കളുടെ സംഘാതങ്ങളാണു് ഒളിയായും ഇരുളായും കറുപ്പായും വെളുപ്പായും ബോധമായും മോഹമായും ചലനമായും നിശ്ചലനമായും ശബ്ദ മായും മൗനമായും നമുക്കു തോന്നുന്നതു്. പഞ്ചഭൂ തങ്ങളുടെയും ഉത്ഭവം ഈ അണുക്കളുടെ സംയോ

ഗങ്ങളത്രെ. ത്രിഗുണങ്ങളുടെയും ഭേദം, ഈ അണുക്കളുടെ സംഘാതങ്ങളിൽ നിന്നും ഉണ്ടാകുന്നു.

ഉമ:—അങ്ങിനെയാണെങ്കിൽ നമ്മുടെ മമതയ്ക്കു കാരണമെന്തു്?

ഗോസായി:—പരമാണുക്കളിൽ നിക്ഷിപ്തമായും നിഗൂഢമായും ഒരു ആകർഷണശക്തിയുണ്ടു്. പരമാണുക്കളെ തങ്ങളിൽ സംഘടിപ്പിക്കുന്നതു് ആ ശക്തിയാണു്. സമസ്തവും തങ്ങളിൽ ചേർന്നതു് ആകർഷണമാണു്. ആകർഷണമുള്ളതുപോലെ വികർഷണവുമുണ്ടു്. ഗതിയുള്ളതുപോലെ വിഗതിയും ഉണ്ടു്. രാഗം ഉള്ളതുപോലെ ദ്വേഷവുമുണ്ടു്. കാമം ഉള്ളതുപോലെ ക്രോധവുമുണ്ടു്. സൃഷ്ടി എന്നതു് ആകർഷണത്തിന്റെ ഫലം; സംഹാരം എന്നതു വികർഷണം. സൃഷ്ടിസംഹാരങ്ങളെക്കൊണ്ടു സ്ഥിതിയും ഏർപ്പെട്ടു. ബാല്യവും യൗവനവും ആകർഷണാധിക്യമുള്ള കാലം. വാർദ്ധക്യത്തിൽ വികർഷണമധികം. ആകർഷണവും വികർഷണവും കർഷണത്തിന്റെ രണ്ടു ഭാവം. 'കർഷണ' മാണു 'കൃഷ്ണ' എന്നു പറയപ്പെടുന്നതു്. പക്ഷെ അക്ഷരസ്ഥാനഭേദം ഉണ്ടു്. ഓം എന്നതും ഉമ എന്നതും പോലെ. അ-ഉ-മ-കാരങ്ങൾ ഓംകാരം. ഉ-മ-അ-കാരങ്ങൾ 'ഉമാ' എന്നാകും. അതുകൊണ്ടു് ഓംകാരവും ഉമയും ഒന്നുതന്നെ.

ഉമ:—അങ്ങയുടെ ശ്രമം അഭിനന്ദനീയം. സർവ്വദ്വൈതപ്രപഞ്ചങ്ങളെയും അദ്വൈതത്തിൽ പര്യവസാനിപ്പിക്കുന്ന ശ്രമം നല്ലതു്. ഈ മമതയും, രാഗദ്വേഷാദികളുടെ ഫലം തന്നെ എന്നു് എനിക്കു ബോധപ്പെടുന്നുണ്ടു്. അങ്ങയുടെ പാദങ്ങളിൽ എന്റെ

അനന്തനാമസ്മാരം ഭവിക്കട്ടെ. എന്റെ തപസ്സിനു സിദ്ധിച്ച ഈ ഭാഗ്യം തന്നെ ഭാഗ്യം.

ഗോസായി:—ഹേ! അങ്ങനെയാണോ? അതിൽ ദൈവാനുഗ്രഹമാണു മുമ്പിട്ടു നില്ക്കുന്നതു്. അങ്ങയ്ക്കു ശിവശക്തിയെ കാണ്മാൻ, കഴിഞ്ഞതാണു മഹാഭാഗ്യം. മററു സർവ്വവും ആ ദർശനത്തിന്റെ ഫലമായിട്ടു പിന്നാലെയുണ്ടു്.

ഇങ്ങനെ ഉദയഭാനു സതീകണ്ഠത്തിൽ താമസിച്ച ദിവസങ്ങളിലൊക്കെ പല വിവരമേറിയ സംഭാഷണങ്ങൾ ഉണ്ടായി. അവയെ ഒക്കെപ്പറവാൻ കാലം എത്രം പോരാ. ഉദയഭാനുവിന്റെ ഈ തപസ്സ് എത്ര കാലത്തേയ്ക്കായിരുന്നു എന്നറിവാൻ തരമില്ല. ഒടുവിൽ അവൻ ഗോസായിയുടെ അനുമതിയോടുകൂടി സതീകണ്ഠം വിട്ടുപോയി. പിന്നീടു് ഉദയഭാനു പർവ്വതഗുഹകളിലേയ്ക്കോ അതല്ല, ദക്ഷിണഭാഗങ്ങളിലേയ്ക്കോ പുറപ്പെട്ടതെന്നു് ഇപ്പോഴും അറിവാൻ തരമില്ല. ഒന്നു തീർച്ചയാക്കാം. പർവ്വതങ്ങളിലേയ്ക്കു കേറിയ ഉദയഭാനു അല്ല ഇറങ്ങി വന്ന ഉദയഭാനു എന്നതു് ഉദയഭാനുവിനു നല്ലതുപോലെ ബോധംവന്നു. ഉദയഭാനുവിനെ പർവ്വതഗുഹകളിൽനിന്നും പുറത്തു വിട്ടിട്ടു ധർമ്മപുരിയിലേയ്ക്കും മധുപുരിയിലേയ്ക്കും നമ്മുടെ ശ്രോതാക്കളെ ആകർഷിക്കാം.

---

# അദ്ധ്യായം 17.

---

## കലികിയുടെ വിവാഹം.

കലികിയെ ഗാനോത്സവത്തിൽ കണ്ടവരാരും മറന്നിരിക്കയില്ല. അവളുടെ വിവാഹവും മറ്റൊരു ഗാനോത്സവവിശേഷംതന്നെ ആയിരുന്നു. വരനായി തിരഞ്ഞെടുത്തതു ഒരു കീചകനെയാണു്. കീചകന്മാർ നാട്ടിലൊട്ടധികം ഉണ്ടു്. യാദവന്മാരെപ്പോലെതന്നെ കീചകന്മാരെയും ധർമ്മക്ഷേത്രത്തിലെ കൊള്ള പോററിവരുന്നു. സ്ത്രൈണവും ധൂർത്തതയും അലസതയും എല്ലാററും ഏകീകരിക്കുന്നതെങ്കിൽ ആ യോഗം അത്യധികംവികസിക്കുന്നതു യാദവരിലും കീചകരിലും ആണു്. ആഹാരം, നിദ്ര, മൈഥുനം, വിനോദം പരദൂഷണം, പരഹസനം ഇവയാണു് ഇവരുടെ ജീവിതവൃത്തികൾ. പഠിപ്പുള്ളവരും ഇവരിൽ ഏറെയുണ്ടു്. അവരുടെ ദുർവൃത്തികൾ അവരിൽ ഉറച്ചുപോയിട്ടുള്ളതുകൊണ്ടു് അവയെ മാററുന്നതിനു് അവരുടെ എല്ലാ കാവ്യാലങ്കാരജ്ഞാനത്തിനും കവനങ്ങൾക്കും ശക്തിയില്ല. വേശ്യാലമ്പടത്വം പുരുഷന്മാർക്കും, ദാസ്യലമ്പടത്വം സ്ത്രീകൾക്കും നിത്യം പഴക്കമുള്ള തൊഴിലാണു്. വണിക്കാരും പാചകന്മാരും ആട്ടക്കാരും പാട്ടുകാരും ക്രൂരന്മാരും ശേവുകക്കാരും ആണു് ഈ വക സ്ത്രീകളെ കെട്ടിനില്ക്കുന്നവർ. സ്ത്രീകൾക്കു കാമസംതൃപ്തി നൽകുന്നവരും ഇവർതന്നെ. ഇവരുടെ കാവ്യപഠനം വേശ്യാലമ്പടത്വത്തിനുള്ള ഒരുക്കമാണു്. കാവ്യങ്ങളിൽ കാണുന്ന കാളിദാസപ്രഭൃതികളുടെ സ്ത്രീവർണ്ണനകളും അധരവിമർശങ്ങളും ശൃംഗാരചേഷ്ടകളും ഇവർ ബാല്യത്തിലേ അദ്ധ്യാപകന്മാരിൽ നിന്നും ഗ്രഹിച്ചു് അവരുടെ ജീവിതത്തെ രൂപീകരിച്ചിട്ടുള്ളവരായിരിക്കും. ഇവർ

വേല ചെയ്യാതെ ധൎമ്മക്ഷേത്രത്തിന്റെ ഉടകൎത്താക്കന്മാരുടെ കാമക്രീഡകൾക്കായി ജീവിക്കുന്നവരാകുന്നു. ഇങ്ങനെ ധൎമ്മക്ഷേത്രം മുടിക്കുന്ന രണ്ടുവൎഗ്ഗക്കാരുടെ രണ്ടു് അധമസന്താനങ്ങളുടെ വിവാഹമാണു് ഈ അദ്ധ്യായത്തിനു വിഷയമായിരിക്കുന്നതു്. കല്യാണപ്പന്തലുകൾ, വിതാനപ്പുരകൾ, സഭാമണ്ഡപങ്ങൾ, കലവറകൾ, നടപ്പന്തലുകൾ കൃത്രിമോദ്യാനങ്ങൾ, ആട്ടക്കാർ നാടകക്കാർ, ബാൻഡുകാർ, വാദ്യക്കാർ, നൎത്തകന്മാർ, അമ്പാരികൾ, പല്ലക്കുകൾ, വെടികൾ, വെടിക്കെട്ടുകൾ, ഘോഷയാത്രകൾ ഇവയെല്ലാം വിവാഹത്തിന്റെ ഒഴിച്ചുകൂടാത്ത ആവശ്യങ്ങളാണു്. ആഭരണങ്ങളണിഞ്ഞ ഭട്ടന്മാരും, സൎവ്വാണി വാങ്ങുന്ന പട്ടന്മാരും, ഊട്ടുകാരായ നമ്പൂരിമാരും, പോററിമാരും, സേവകന്മാരായ തിരുമുൽപ്പാടന്മാരും, പണ്ടാലകളും കോയിൽ പണ്ടാലകളും, കീഴകന്മാരും, ഉപകീഴകന്മാരും, തമ്പിമാരും, തമ്പാന്മാരും, അതിഥികളായും കാഴ്ചക്കാരായും തിങ്ങിക്കൂടുന്ന കൂട്ടങ്ങൾ വിവാഹോത്സവത്തിന്റെ പങ്കുകാരാകുന്നു. വിചിത്രാന്നങ്ങളും വിശേഷക്കറികളും ബോളി, ലഡ്ഡു മുതലായ അപ്പങ്ങളും പായസങ്ങളും വിവിധങ്ങളായ പപ്പടങ്ങളും ഉപ്പേരികളും പരിപ്പു് നെയ് മുതലായ ദ്രവ്യങ്ങളും യഥേഷ്ടം സംഭരിക്കുന്നതിനു് അവൎക്കു് ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. ധൎമ്മപുരിയിലെ നാഗരികാംഗനമാർ ഉടുത്തൊരുങ്ങി ആഭരണങ്ങളും അണിഞ്ഞു പൂവും ചൂടി താംബൂലചൎവ്വണവും ചെയ്തു കൊഞ്ചിയും കുഴഞ്ഞും, ആടിയും ചാഞ്ചാടിയും, ഭ്രമണം ചെയ്യുന്നതു ലമ്പടന്മാൎക്കും വിടന്മാൎക്കും സുന്ദരകാഴ്ചകളായിരുന്നു. ദാസീജനങ്ങൾ അൎദ്ധനഗ്നകളായി കുചങ്ങളും തുറന്നിട്ടു് പാത്രങ്ങളും തട്ടങ്ങളും പാനകളും എടുക്കുന്നതും പന്തലുകളിൽ കൂടെ ഓടി നടക്കുന്നതും ആരിലും ജുഗുപ്സ ഉണ്ടാക്കാതെയിരി

രെയും മുമ്പിലാക്കിക്കൊണ്ടും എല്ലാവരും പുറമെ ചുറ്റിലും മുമ്പിലും പിമ്പിലും ചരിക്കുന്ന മേനാവുകളെയും കുതിരവണ്ടികളെയും ചുററിക്കൊണ്ടും ദീപയഷ്ടികൾ നിരന്നു നടന്നുതുടങ്ങി. മേനാവുകളിലും വണ്ടികളിലും പൂ ചൂടിയ തലകളും രത്നം പതിച്ച നാസികകളും, രത്നക്കമ്മലുകൾ വഹിക്കുന്ന ശ്രോത്രങ്ങളും കണ്ഠം നിറയെ ചുറ്റിക്കിടക്കുന്ന സ്വർണ്ണാഭരണങ്ങളും, രത്നമാലകളും, പുറത്തു നീട്ടിയും കൊണ്ടും, അവരുടെ വാഹനങ്ങളെ പിടിച്ചും, അവരുടെ കടാക്ഷങ്ങൾ കൊതിച്ചും, മെല്ലെ മെല്ലെ ചരിക്കുന്ന കാമുകന്മാരെയും നോക്കി പുഞ്ചിരി തൂകിയും, ധർമ്മപുരിയിലെ പൊന്നമ്മമാരും കനകമ്മമാരും തങ്കമ്മമാരും കാളികിയുടെ പല്ലക്കിന്റെ പിന്നാലെ കാളികിയെ അനുഗ്രഹിക്കുന്ന ഭാവത്തോടുകൂടി പിന്തുടർന്നു. പല്ലക്കിനു നാലുപുറവും പൂക്കൾ നിറയെയുള്ള കൂട്ടകൾ വഹിച്ചുകൊണ്ടു ചിലരും, അവയിൽനിന്നു പൂ വാരി പല്ലക്കിന്റെ അകത്തും പുറത്തും വീഴത്തക്കവണ്ണം എറിഞ്ഞുകൊണ്ടു മററു ചിലരും, ഈ ഘോഷയാത്രയ്ക്കു പൂമഴ വർഷിപ്പിക്കുന്നവരായി അതിന്റെ അപ്രധാനമല്ലാത്ത അംഗങ്ങളായിരുന്നു. രണ്ടുകൂട്ടം മനുഷ്യർ വെടിവെപ്പുകാരും, നിലാത്തിരി മത്താപ്പ് കടച്ചക്രം മുതലായ ദീപക്കാഴ്ചകൾ പ്രദർശിപ്പിക്കുന്നവരുമായി ഘോഷയാത്ര ആരംഭിക്കുന്നവരായും അവസാനിപ്പിക്കുന്നവരായും കാണപ്പെട്ടു. പല്ലക്കിനകത്തു ചുററിനോക്കി ലജ്ജാകുലതയുള്ള ചിരികളോടുകൂടിയ കാളികിയും, അവൾക്കഭിമുഖമായി തലപൊക്കി മാലകളും അണിഞ്ഞു കിരീടവും ധരിച്ചു തെളിഞ്ഞിരിക്കുന്ന അവളുടെ വരനും, എല്ലാവരുടെയും, ശ്രദ്ധകൾ ആകർഷിക്കുന്നവരായി എല്ലാവരാലും ഹസിക്കപ്പെട്ടു. കാളികിയുടെ കൺപോളകളിൽ തേച്ചിട്ടുള്ള മഷിയും, പുരികക്കൊടികൾ കറുപ്പിക്കുന്ന

കരിയും, നെററിയിലെ തൊപ്പൊട്ടുകളും, നെററിയിലെയും ശിരസ്സിൽനിന്നും തൂങ്ങിക്കിടക്കുന്ന കിങ്ങിണികളും, കൈവിരലുകളിൽ പ്രകാശിക്കുന്ന മോതിരങ്ങളും, വളകളും, ആരെയും വിസ്മയിപ്പിക്കുന്നവയായിരിക്കുന്നു. പല്ലക്കിന്റെ മുകളിലെ തട്ടിൽ തൂക്കിയിരിക്കുന്ന മാലകളും, മണികളും, പല്ലക്കിനകത്തേയ്ക്കു വന്നുചേരുന്ന പട്ടുകളും, ധൂപക്കുററികളുടെയും ദീപക്കുററികളുടെയും പ്രകാശവും ധൂമവും സുഗന്ധം വഹിക്കുന്നവയായിട്ടു കാണികളുടെ കണ്ണുകളിൽ ഭൃംഗങ്ങളെപ്പോലെ വിഭ്രമണം ചെയ്യുന്ന കുറെ ഗണികാമുഖങ്ങളായിരുന്നു.

ഈ ഘോഷയാത്ര കാണുന്നവർക്ക് ഇങ്ങനെ പല നവാവഹങ്ങളായ ഭാഗങ്ങൾ അനുഭവിക്കുവാനുണ്ടെങ്കിലും അവയെക്കാൾ ആ ഘോഷയാത്രയുടെ നായകനായ ദുര്യോധനന്റെ പ്രതാപങ്ങളും, മന്ദഹാസങ്ങളും, മുഖഗോഷ്ഠികളും, ആശകളും ആണ് അത്യധികം കൗതുകം നൽകിയത്. ഈ യാത്ര ഏകദേശം ഒരു മണിക്കൂറോളം മുമ്പോട്ടുപോയി വഴിയരികെയുള്ള ഒരു മണിമാളികയുടെ താഴെ എത്തിയപ്പോൾ വിശ്രമിക്കുവാനെന്നപോലെ പത്തുമിനിട്ടുനേരം അവിടെ എല്ലാവരും തനിയെ അമ്പരന്നു നിന്നുപോയി. ആ മണിമാളികയുടെ ഒരു കിളിവാതലിൽക്കൂടി ഈ ഘോഷയാത്ര കാണുവാനായി മുഖം അനക്കാതെ കണ്ണുകൾ മാത്രം നീട്ടിക്കൊണ്ടു നിന്നിരുന്ന ഒരു വൃദ്ധപുരുഷൻ എല്ലാവരുടെയും അഭിവന്ദനങ്ങൾ അർഹിക്കുന്നവനെന്നപോലെ നിന്നിരുന്നു. ആ വൃദ്ധപുരുഷന്റെ ശിരഃകമ്പനം കണ്ടു ഘോഷയാത്ര മുമ്പോട്ടു വീണ്ടും ചരിക്കുവാൻ തുടങ്ങി. ദുര്യോധനൻ ആ മാളികയുടെ ഉടമസ്ഥനെന്ന ഭാവത്തിൽ അഞ്ജലിയുറപ്പിച്ച് മാളികയ്ക്കുള്ളിലായ വൃദ്ധപുരുഷനെ സമീപിച്ചു് ആ വൃദ്ധപുരുഷൻ

നിന്നും എന്തോ ഗംഭീരസന്ദേശം വഹിക്കുന്നവനായി അലക്ഷ്യഭാവത്തിൽ വീണ്ടും വന്നു് ആ ഘോഷയാത്ര അധികദൂരം പോകുംമുമ്പേ അതിൽ ചേൎന്നു് ആ യാത്രയ്ക്കു് അനുജ്ഞ നൽകി. ദുൎയ്യോധനൻ ഈ ഘോഷയാത്രയിൽ ഒരു ഓടുന്ന കേന്ദ്രംപോലെ കുറേനേരം പല്ലക്കിന്റെ മുമ്പിലുള്ള ഉദ്യോഗസ്ഥന്മാരോടും കിങ്കരന്മാരോടും യാദവന്മാരോടും സംഭാഷണം ചെയ്യുന്നവനായിട്ടും, കുറേനേരം പല്ലക്കിന്റെ പുറകിൽ കണ്ട മേനാവുകളിൽ കാലുനീട്ടിയിരിക്കുന്ന അംഗനമാരോടു ചാടുവാക്യങ്ങൾ ഉച്ചരിച്ചും, ചിലപ്പോൾ അവരുടെ മുഖങ്ങളിൽ തൂങ്ങിക്കിടക്കുന്ന രത്നങ്ങളെ സ്വാംഗുലികളെക്കൊണ്ടു് ആട്ടിയും, ചിലപ്പോൾ പല്ലക്കു ചുമക്കുന്നവൎക്കു ഘോരാജ്ഞകൾ നല്കിയും, ചിലപ്പോൾ കലികിയെ രക്ഷിച്ചുകൊള്ളുവാനായി മണവാളനെ നിയോഗിച്ചും, ആ ഘോഷയാത്രയിൽ ചേൎന്ന എല്ലാ ജനങ്ങളുടെയും ഓച്ഛാനങ്ങളെ സ്വീകരിച്ചും ആമോദിതനായി.

എന്നാൽ ഈ ഘോഷയാത്ര സൎവമംഗളമായി പൎയ്യവസാനിക്കുവാൻ സംഗതിയായില്ല. വഴിമദ്ധ്യേ വെടിക്കുറ്റികൾ പൊട്ടിത്തെറിച്ചു മൂന്നുനാലുപേർ ചാവുകയും, ചിലരുടെ കണ്ണു പൊട്ടുകയും, ചിലരുടെ തല പൊട്ടുകയും ചെയ്തു ദുൎല്ലക്ഷണങ്ങളായി അകമ്പടിക്കാർ നിശ്ചയിച്ചു. ഈ സന്ദൎഭത്തിൽത്തന്നെ കലികിപ്പൊന്നമ്മയുടെ അടുക്കൽ മറ്റൊരു പൊന്നമ്മയും ചെന്നിരിക്കുന്നതായി വധൂവരന്മാൎക്കു തോന്നി അവർ ഉറക്കെ കൂകിപ്പോയി. ശരീരം മുഴുവനും രക്തമണിഞ്ഞിരുന്ന രണവസ്ത്രങ്ങളോടും, രക്തകഞ്ചുകങ്ങളോടും, ഹസ്തപാദങ്ങളോടും, ബീഭത്സാകൃതിയിലുള്ള ഒരു സത്വമാണു പല്ലക്കിൽ ഇരുന്ന വധൂവരന്മാരെ ഭയപ്പെടുത്തിയതു്. ആ സത്വം പല്ലക്കിനകത്തു ദൃശ്യമായതിനടുത്ത ക്ഷണത്തിൽ ദുൎയ്യോധനന്റെ മുമ്പിലും എത്തി അവനെയും ഭയപ്പെടുത്തി. അവന്റെ നിലവിളികൾ

# അദ്ധ്യായം 18.

---

കളിപ്പാങ്കുളം—(അവശിഷ്ടം)

ഗാനോത്സവത്തിന്റെ പരമമായി ഒരു നാടകം അഭിനയിച്ചതായും ഒടുവിൽ ക്ഷുഭിതനായ നകുലൻ നാടകശാലവിട്ടു പോയതായും പറഞ്ഞിട്ടുണ്ടല്ലോ. ആ നാടകത്തിന്റെ അവശിഷ്ടം കൂടി കാണണമെന്നു കൽകി ആഗ്രഹിച്ചതുകൊണ്ടു കളിപ്പാങ്കുളത്തിന്റെ കഥികളോടെയുള്ള രംഗങ്ങൾ നാടകക്കാർ അതിഭംഗിയായി അഭിനയിച്ചു. അവരുടെ തിരശ്ശീലകളിൽ വരച്ചു വർണ്ണപ്പെടുത്തിയിരുന്ന കളിപ്പാങ്കുളവും ആ കുളത്തിന്റെ നടുവിൽ ഉണ്ടായിരുന്ന പാറകളും തസ്കരൻ തമ്പിയുടെ രമ്യമായ ഹർമ്മ്യവും അംബ–അംബിക–അംബാലികമാരുടെ വസതികളും ആലയങ്ങൾക്കും ചിത്രമെഴുത്തുകാരന്റെ സാമർത്ഥ്യത്തിനും എത്ര വൈഭവമുണ്ടോ ആ വൈഭവം കാണിക്കുന്നവയായിരുന്നു. ആദ്യത്തെ രംഗം ദുര്യോധനന്റെയും അംബ അംബിക അംബാലികമാരുടെയും ഒരു സംഭാഷണമായിരുന്നു.

അംബിക:—ഈ പാറ ഈ കുളത്തിൽ കിടക്കുന്നതുവരെ എന്തു സുഖമാണു നമുക്കുള്ളതു്?

ദുര്യോ:—എന്താണു നിവൃത്തി?

അംബാലിക:—പാറയെ പിളർപ്പാൻ ആരുംതന്നെ ഇല്ലയോ? നമ്മുടെ ഉപ്പും ചോറും തിന്നുന്നവർ ആരും തന്നെ ഇല്ലെന്നു വന്നുവോ?

അംബ:—അവർ എന്താണു ചെയ്യുക? പാറ അവിടെ ഉറച്ചുപോയി. ഒരു വരം ത്രിക്കണ്ണനോടി പാറയായതു നമുക്കു് അനർത്ഥത്തിനു തന്നെ.

ശല്യ:—ആ ഭൂതക്കണ്ണാടിയുണ്ടാക്കിയ കൊല്ലനെ തല്ലി കൊല്ലുവാൻ ജരാസന്ധനുമായി വ്യവസ്ഥചെയ്തിട്ടുണ്ടു്.

രംഗം ൨—ക്ഷുദ്രകവീഥി

ക്ഷുദ്രകന്മാർ കൂട്ടംകൂടി അവരുടെ നാഥനായ ദുർമ്മുഖനെ മുമ്പിലാക്കിയുംകൊണ്ടു കളിപ്പാറക്കളത്തിലേയ്ക്കു പുറപ്പെടുന്നു. അവർ ഒന്നൊഴിയാതെ കൂട്ടത്തോടെ തലപ്പാട്ടം കെട്ടി ആയുധങ്ങളോടുകൂടി പുറപ്പെട്ടു. ക്ഷുദ്രനായകനു നിസ്സാരത്വം വരാതെയിരിക്കുവാനായി ക്ഷുദ്രകന്മാരിൽ നാലുപേർ ബലവാന്മാരായവർ മുമ്പോട്ടുവന്നു തമ്മിൽ കൈ കോർത്തുപിടിച്ചുണ്ടാക്കിയ ആസനത്തിൽ ക്ഷുദ്രകനെ ഇരുത്തി പുറപ്പെട്ടു. പറക്കാരികൾ പലതും വായിച്ചിരുന്നു. ആ ഘോഷയാത്ര കാണുവാനായി തമ്പുരാൻതമ്പിയും അംബ അംബികാദികളും മേടകളിൽ സന്നിഹിതരായി. ക്ഷുദ്രകർ നേരെ ചെന്നു കളത്തിൽ ചാടി പാറയിലെത്തി അതിന്മേൽ കയറിനിന്നു ചിലർ പാട്ടുകൾ പാടുകയും ചിലർ ആടുകയും ചെയ്തു. അവരുടെ കത്തികളെടുത്തു പാറ പൊളിക്കുവാൻ ശ്രമിച്ചതിൽ കത്തികൾ പൊട്ടിയതേ ഉള്ളു എന്നുകണ്ടു് കളത്തിൽ ചാടി ചത്തുകളഞ്ഞാലോ എന്നിങ്ങനെ പലരും വിചാരിച്ചു. തലയ്ക്കു പിടിച്ചിരുന്ന ലഹരി തീർന്നപ്പോൾ സാഹസങ്ങൾക്കു് ഒരുമ്പെടാതെ വിശ്രമിക്കുവാനായി ആ പാറയിൽ കിടന്നതും നിദ്ര പ്രാപിച്ചതും ഒരു ക്ഷണത്തിൽ കഴിഞ്ഞു. നിദ്രയിൽ അധിഷ്ഠാനദേവതയായ 'കാളി' ക്ഷുദ്രകനു പ്രത്യക്ഷമായെന്നും അവളുടെ കോപത്തിൽ ആ ക്ഷുദ്രകവംശം മുഴുവനും സംഹരിച്ചുകളയുമെന്നും ക്ഷുദ്രകൻ സ്വപ്നം കണ്ടു് ഉറക്കെ ഞെട്ടിപ്പോയി. അവർ കാളിമാതാവിന്റെ പാദങ്ങളിൽ വീണു ഭൂതക്കണ്ണാടിയുണ്ടാ

ലനം മുട്ടും ശ്രമിച്ചു. സാധിച്ചില്ല. ഞങ്ങളുടെ ശ്രമവും വ്യർത്ഥമായി. അതെന്തു്? ആ പാറയെ രക്ഷിക്കുന്നതായ ഒരു ഘോരദേവതയെ ഞാൻ ഇന്നലെ നിദ്രയിൽ കണ്ടു.

ത-തമ്പി:—കണ്ടുവോ? എന്തു രൂപം? എന്തു വൎണ്ണം? എന്താണു പറഞ്ഞതു്?

ക്ഷുദ്ര-നാ:—എന്റെ അപ്പൻ ആരായിരുന്നു എന്നു പറഞ്ഞുകൊണ്ടു കാണിച്ചുതന്നു. ഒന്നും പറഞ്ഞില്ല.

ത-തമ്പി:—നിന്റെ അപ്പൻ ആര്? ഒരു ക്ഷുദ്രകനല്ലയോ?

ക-തമ്പി:—എന്റെ അപ്പനും നിന്റെ അപ്പനും ഒരാളല്ലയോ?

ത-തമ്പി:—ഒരാളോ? ഞാൻ നിന്നെപ്പോലെയോ ഇരിക്കുന്നതു്? അമ്മ ഒന്നു് അപ്പൻ രണ്ടു്.

ക-തമ്പി:—ആരാണു് അവിടുത്തെ അപ്പൻ?

ത-തമ്പി:—ഒരു നമ്പൂരിയോ, തിരുമുൽപാടോ, ഒരു തമ്പുരാനോ? അതോ ഒരു പാർവത്യകാരനോ?

ക-തമ്പി:—സ്വപ്നത്തിൽ കണ്ടതു് നമ്മുടെ അമ്മയും ഇടത്തും വലത്തും ഒരു ക്ഷുദ്രകനും, പൂവാലനും.

ത-തമ്പി:—നീ എങ്ങനെ അറിഞ്ഞു?

ക-തമ്പി:—ഒരുവന്റെ ഒരു കൈയിൽ വലയും, മറ്റെ കൈയിൽ ഒരു ചൂണ്ടയും: മറ്റവന്റെ കൈയിൽ ഒരു കത്തി.

ത-തമ്പി:—ഓഹോ! കഷ്ടം! ഇങ്ങനെയുള്ള സ്ത്രീ എന്തിനു ജീവിച്ചിരിക്കുന്നു?

ക-തമ്പി:—ജീവിച്ചിരിപ്പില്ലല്ലോ.

ത-തമ്പി:—പിന്നെ നമ്മുടെ അച്ഛൻ ഒരു നമ്പൂരിയാണെന്നു പറഞ്ഞേക്കു.

ക-തമ്പി:—അങ്ങനെ ചെയ്യാം. ദാനം വിടാമോ? കാര്യം എങ്ങനെയും ഇരിക്കട്ടെ.

ത-തമ്പി:—ഇന്നു രാത്രിയിൽ പാറപ്പിളപ്പിനായി പുറപ്പെടണം. എട്ടുവീട്ടിലാരെയും മാടമ്പിമാരെയും വരുവാൻ ശട്ടം കെട്ടണം.

ക-തമ്പി:—അങ്ങനെ ചെയ്യാം. ഏതുവിധത്തിലും പാറ പിളപ്പിക്കണമെന്നു്. സത്യംതന്നെ സത്യം. സത്യംതന്നെ സത്യം.

ത-തമ്പി:—എടാ! അംബാലിക എവിടെ?

ക-തമ്പി:—അവർ മൂന്നാമമ്മമാരും ഇതാവരുന്നു. [എന്നു പറഞ്ഞുപോകുന്നു.]

ത-തമ്പി:—വിശേഷമായി ഇന്നു പാറപിളക്കുവാൻ പോകുന്നു.

സ്ത്രീ:—വേണ്ട വേണ്ട. പാറപ്പൊടി വന്നു കണ്ണിൽ വീണാൽ കണ്ണു പൊട്ടിപ്പോകുമേ! വേണ്ട വേണ്ട.

ത-തമ്പി:—കണ്ണുപോയാലെന്താ? പാറ ഇല്ലാതെ ആകട്ടെ. ഇന്നാട്ടിലെ കഥ ഒന്നും അറിയാറില്ലയോ? ആ സപത്രാപം ആരും വിളിച്ചു കൂട്ടുകയോ എന്തോ ഒക്കെ പരിഭ്രമം കാട്ടുന്നു.

ക-തമ്പി:—നാട്ടാർ അവളോടു ചേരും. ഈ യാദവന്മാരും കീചകന്മാരും മതിയാകുമോ?

ത-തമ്പി:—അവർ മാത്രമോ? നമ്മുടെ വ്യവസായത്തിനു, മുഗിലന്റെ സൈന്യവും എത്തും.

അംബാ:—എന്നാൽ നന്നായി. മുഗിലൻ ഇന്നോ നാളെയോ എത്തും. ആ കൊച്ചുതമ്പുരാനും കോയിത്തമ്പുരാനും

വരട്ടെ. നോക്കിയിരിപ്പിൻ പടച്ചട്ടിയുടെ ഒരു അന്ത്യം. രണ്ടു തലയും പോക്കു്.

അംബ:—ഈ പാറയെങ്ങിനെ നശിപ്പിക്കുമോ?

അംബിക:—നോക്കിയിരിക്കുവിൻ. ഇന്നു് എന്തായാലും ഞാൻ തന്നെ പോയി പാറപ്പുറത്തെ മറിപ്പിച്ചിട്ടുവരാം. നാളെ രാവിലെ പാറയെന്ന പേരുപോലും ശേഷിക്കയില്ല. നോക്കിയിരിപ്പിൻ.

അംബ:—പാറയെ രക്ഷിക്കുന്ന ദേവതയോ?

ത—തമ്പി:—ദേവത സാരമില്ല. ദേവതയ്ക്കു ഒരു അപ്പമോ, വറയോ, പൊരിയോ, കരിക്കോ മതി. അല്ലെങ്കിൽ ആടും, കോഴിയും അറുത്തു രക്തം കൊടുക്കാം. നമുക്കെന്താ നഷ്ടം? നാട്ടുകാരുടെ പണം. മുഗിലനും കൊണ്ടുപോകട്ടെ കുറെയൊക്കെ.

അംബ:—എന്റെ ഈശ്വരാ! മുഗിലൻ വന്നു് ഈ പാറയേയും മറിപ്പിച്ചു് ആ കൊല്ലനേയും നശിപ്പിക്കണേ!

ത—തമ്പി:—ആകട്ടെ; നോക്കിയിരിക്കുവിൻ. ഇന്നു രാത്രിയിൽ 'കളിപ്പാങ്കളം' എങ്ങിനെയാണു കളിക്കുന്നതെന്നു നോക്കിയിരിക്കുവിൻ.

അംബിക:—അങ്ങനെ തന്നെ. കാണുവാൻ ഞങ്ങളും ഉണർന്നിരിക്കും.



# അദ്ധ്യായം 19.

---

കശികിയുടെ വിവാഹാനന്തരം.

കശികിയുടെ വിവാഹം കഴിഞ്ഞു. കശികിയും കീചകനും പ്രത്യേകം പ്രത്യേകം താമസവും ആയി. കശികിയുടെ ആഗ്രഹം അങ്ങനെയായിരുന്നു. കശികി തന്നിലേ മതി എന്നും ആവശ്യപ്പെട്ടതനുസരിച്ചു കീചകനെ വരുത്തിക്കൊള്ളാമെന്നു നിശ്ചയിച്ചതിൽ ധൃതരാഷ്ട്രർക്കും ദുര്യോധനനും ഗാന്ധാരിക്കും അത്യധികം സന്തോഷമുണ്ടായി. കശികി എന്തിലും ധൃതരാഷ്ട്രരുടെ അടുക്കൽ സദാ ഉണ്ടായാൽ കുറെ ആശ്വാസം. ധൃതരാഷ്ട്രരുടെ 'കെട്ടിയിരിപ്പും' 'കണ്ണിരിപ്പും' മാനമതി തട്ടിക്കൊണ്ടുപോകാതെയിരുന്നാൽ മതി. കശികിയോ ഗാന്ധാരിയുടെയും ഗാന്ധാരിയുടേയും ഉന്മാദം കണ്ടും കേട്ടും തന്റെ സ്ഥാനത്തെ ധൃതരാഷ്ട്രരുടെ ചാപല്യത്തിൽ പ്രതിഷ്ഠിച്ചു കഴിഞ്ഞു. ധൃതരാഷ്ട്രരുടെ ചാപല്യം കശികി നല്ലപോലെ അറിഞ്ഞിട്ട് അവരുടെ കാമസംപൂർത്തിക്കുള്ള അവസരങ്ങളും ആ ചാപലന്റെ ഗൂഢീയചേഷ്ടകളാൽ കണ്ടറിഞ്ഞു. വൃദ്ധനായ ധൃതരാഷ്ട്രരും ബാലികയായ കശികിയും അവരുടെ കുപ്രസിദ്ധമായ രഹസ്യാചരണത്തിൽ ആനന്ദമോദിക്കുന്നവരായി. കശികിയുടെ ഭർത്താവായ കീചകനെ അട്ടത്തുൾമാളികയും സവാരിവണ്ടിയും നൽകി പ്രത്യേകം താമസിപ്പിച്ചു. അയാൾക്ക് ആവശ്യമുള്ള വെപ്പാട്ടികളെ പുലർത്തുന്നതിനുള്ള പണവും നൽകിവന്നു. കശികിക്കു ധൃതരാഷ്ട്രരുടെ അന്തഃപുരത്തോടു ചേർന്ന് ഒരു ശൃംഗാരമണ്ഡപം നിർമ്മിച്ചിരുന്നു. ആ ശൃംഗാരമണ്ഡപം ഏതു വൃദ്ധന്റെയും പെൺകൊതി

ഇളക്കുന്നതായിരുന്നു. ധൃതരാഷ്ട്രർ എത്ര വൃദ്ധനായിരുന്നാലും ശൃംഗാരരസപ്രധാനത്തിൽ എത്ര യുവാവിനേയും എത്ര യുവതിയേയും ശൃംഗാരചേഷ്ടകളാൽ ലജ്ജിപ്പിക്കത്തക്ക സാമർത്ഥ്യത്തോടുകൂടിയിരുന്നു. കലികിയെ ശൈശവംമുതൽക്കെ ധൃതരാഷ്ട്രർ അത്യധികം വാത്സല്യത്തോടുകൂടി തന്റെ പ്രേമോല്ലാസങ്ങൾക്ക സ്വാധീനപ്പെടുത്തി. അവൾക്ക് ഇഷ്ടംപോലെയുള്ള സഹവാസങ്ങളും സംസർഗ്ഗങ്ങളും വിനോദങ്ങളും നൃത്തനാദങ്ങളും അനുവദിച്ചു വന്നു. വിവാഹം അവളുടെ കാമചാപല്യത്തെ രക്ഷിക്കുവാൻ ഉള്ള ഒരു തന്ത്രമായിരുന്നു. അവൾ സ്വാതന്ത്ര്യ—ഇഷ്ടംപോലെ പറിക്കുന്നവൾ—ഇഷ്ടംപോലെയുള്ള യുവാക്കന്മാരുമായി സഹവസിക്കുന്നവൾ. അവൾക്ക ലോകബോദ്ധ്യത്തിനായി ഒരു വിവാഹമോതിരവും ചമഞ്ഞിരിക്കുവാനായി ഒരു ഭർത്താവിനെയും നൽകി എന്നേ ഉള്ളു. അവളുടെ സർവക്രീഡകളെയും രസത്തോടു ഭുജിക്കുന്നവനായി കലികിയുടെ പിന്നാലെ കലികിയുടെ ഘനത്ത പൃഷ്ഠവുംതാങ്ങി നടക്കുന്നതിനാൽ ധൃതരാഷ്ട്രർ രാജ്യകാര്യങ്ങളേയും കുടുംബകാര്യങ്ങളേയും തന്റെ ചാപല്യങ്ങൾക്ക് ഒരു കാലത്തു വശപ്പെടുത്തിയിരുന്ന ഗാന്ധാരിയേയും ഗാന്ധാരിയേയും അവരുടെ ഗോഷ്ടികളെന്നും വിസ്മരിച്ചു കഴിഞ്ഞു. അവരും ഇന്നത്തെ കലികിയെപ്പോലെ ധൃതരാഷ്ട്രരുടെ വാനരചാപല്യങ്ങൾക്ക വശപ്പെട്ടിരുന്നു എന്നും അവരുടെ സർവചേഷ്ടകളെയും രസങ്ങൾ അനുഭവിച്ചിരുന്നു എന്നും ഉള്ള സംഗതികൾ വിസ്മരിച്ച് അവരെ ധൃതരാഷ്ട്രരുടെ മന്ദിരത്തെ ഒരു ഉന്മാദശാലയാക്കി ഒഴിച്ചിട്ട് അതിൽ അടച്ച് അവരുടെ കാമോല്ലാസങ്ങൾ തടഞ്ഞ് അവരുടെ താപങ്ങളും ഉൾത്താപങ്ങളും വർദ്ധിപ്പിച്ചു. ധൃതരാഷ്ട്രർക്ക് നന്മയെന്നോ മകം എന്നോ ഒന്നു

എന്നോ ഉള്ള ഭേദഭേദങ്ങളില്ല. സ്ത്രീ എന്നും പുരുഷനെന്നും ഉള്ള ഭേദവും ധൃതരാഷ്ട്രർക്ക് ഗണനീയമായിരുന്നില്ല. അമ്മ, മകൾ, മകളുടെ മകൾ ഇങ്ങനെ മൂന്നു തലമുറകളെ സപത്നികളാക്കുവാൻ യോഗവും ഭാഗ്യവും കൗശലവും ഉള്ള ഒരു മഹാനായിരുന്നു ധൃതരാഷ്ട്രർ. യുവതികളായ സ്ത്രീകളെയോ പുരുഷന്മാരെയോ വൃദ്ധന്മാരുടെ അടുക്കൽ ചെന്നുകിടത്തുന്നതുകൊണ്ട് അവരുടെ ചൂടുസമ്പാദിച്ച് അവരുടെ യൗവനം ആ വൃദ്ധന്മാർക്കു യൗവനത്തെ നൽകുമെന്നു ചില ഗ്രന്ഥയോഗികൾ വിശ്വസിക്കുന്നു. ഇങ്ങനെ വൃദ്ധന്മാർക്ക് യുവാക്കന്മാരാകുവാൻ കഴിയുമത്രെ. ധൃതരാഷ്ട്രർ നിത്യയുവാവാണെന്നു ധൃതരാഷ്ട്രർ തന്നെ ബോധിച്ചിരിക്കുന്നു. ആ യൗവനം രക്ഷിക്കുന്നതിനു യുവസംഘങ്ങളെയും, പരമൗഷധങ്ങളായി സ്വീകരിച്ചിരുന്നു. ജന്തുരസങ്ങളെ പാനംചെയ്തു ജീവനെ രക്ഷിക്കുന്നതുപോലെ മനുഷ്യരസങ്ങളെ ഭുജിച്ചു യൗവനത്തെ രക്ഷിക്കുന്നവരും ധൃതരാഷ്ട്രരെപ്പോലെ പലരും ഉണ്ടായിരിക്കാം. എന്തായാലും ധൃതരാഷ്ട്രരും അന്തഃപുരവും അന്തഃപുരത്തിൽ അടച്ചിട്ടുള്ള പല യുവാക്കന്മാരും ഗാന്ധാരി മുതലായ സ്ത്രീകളും ധൃതരാഷ്ട്രരുടെ ജീവിതാവശ്യങ്ങളായിരുന്നു. ആ അന്തഃപുരത്തിന്റെ താക്കോൽ ദുര്യോധനന്റെയും ഭാനുമതിയുടെയും അധീനത്തിൽ ആണ്. അനേകം യുവാക്കന്മാരും യുവതികളും ആ അന്തഃപുരത്തിൽ പുക്ക് അകാലനാശം പ്രാപിച്ചിട്ടുണ്ട്. പല ജീവികളെയും കൊന്ന് ഒരു മനുഷ്യന്റെ ജീവനെ രക്ഷിക്കുന്ന നീതി ഈ കാലത്ത് ഏർപ്പെട്ടിരിക്കുന്നു. പല യുവാക്കന്മാരെയും യുവതിമാരെയും നശിപ്പിച്ചു യൗവനം പരിരക്ഷിക്കുന്നതിനു ധൃതരാഷ്ട്രർ തന്റെ ദ്രവ്യ

വും അധികാരവും വിനിയോഗിച്ചുവരുന്നതു ഭോഗസുഖമല്ല. ജീവരസം തന്നെയാണു സർവ്വ ജന്തുക്കൾക്കും സുഖം കൊടുക്കുന്നതു്. മനുഷ്യന് വാഗ്രസവുംകൂടി പ്രധാനം. രസത്തെ ഭുജിക്കുന്ന ജിഹ്വ. വാക്കിൽ ആണു് അധികം രസം അറിയുന്നതു്. ജീവിച്ചിരിക്കുന്നതേ ഒരു രസം. ആ ജീവന്റെ രസമേ രസം. അതേ ജീവരസം. ആ ജീവരസം ആസ്വദിച്ചു. ഗാന്ധർവ്വി, ഗാന്ധാരി, ഭാനുമതി മുതലായ യോഗിനികളും, ധൃതരാഷ്ട്രർ, ദുര്യോധനൻ മുതലായ യോഗികളും സന്തോഷം പ്രാപിക്കുന്നു. അവരുടെ സന്തോഷം ദുഃഖത്തിന്റെ സോപാനം. സത്തുക്കളുടെ ദുഃഖം സന്തോഷത്തിന്റെ സോപാനം. അങ്ങനെയാണു പ്രപഞ്ചോല്പത്തികളുടെ ഗതി. ആടിനെ തല്ലിക്കൊന്നു് ഇടിച്ചു മതച്ചു് വേവിച്ചെടുക്കുന്ന രസം ആട്ടിൻരസം. കോഴിയെ കൊന്നു് ആ ശവത്തെ ഇടിച്ചു മതച്ചു വേവിച്ചെടുക്കുന്ന രസം കോഴിരസം. അതുപോലെ മനുഷ്യനെ കൊല്ലാതെ ഇടിച്ചു പിഴിഞ്ഞെടുക്കുന്ന രസം മനുഷ്യരസം. ഈ രസങ്ങളൊക്കെ ജീവരസങ്ങളാണു്. അവയിൽ മനുഷ്യരസം തന്നെ ജീവരസം. പാൽ പശുവിന്റെ ജീവരസം. പശു ജീവിച്ചിരിക്കുമ്പോൾ അതിനെ കൊല്ലാതെ എടുക്കുന്നതാണു പാൽ. അതുപോലെ ഒരു മാതാവിന്റെ സ്തനത്തിൽനിന്നും ജീവരസം ശിശുവിന്റെ വായിലേയ്ക്കു പോകുന്നു. അതു ശിശുവിന്റെ പോഷണം. ഒരു കോഴിയെ തല്ലിക്കൊല്ലുന്നതു വേദന. അതിന്റെ മാംസം തിന്നുന്നതു മനുഷ്യനു സുഖവും സന്തോഷവും. ഇങ്ങനെ സുഖവും ദുഃഖവും തമ്മിൽ ചേർന്നിരിക്കുന്നു. ഒരു ജന്തുവിനു സുഖം—മറെറാന്നിനു് ആ സുഖം കാരണം ദുഃഖം. ഇങ്ങനെ സുഖവും ദുഃഖവും പ്രപഞ്ചത്തിൽ കലർന്നിരിക്കുന്നു. ഇങ്ങനെ അനേകം യുവാക്കന്മാരുടെയും യുവതിമാരുടെയും ജീവ

സം അനലിനു ഭജിച്ചു പ്രാരാബ്ധം ക്ഷയിപ്പിക്കുന്ന ധൃതരാഷ്ട്രർ തന്റെ മകനായ ദുര്യോധനന്റെയും ഗാന്ധാരി മുതലായ സ്ത്രീ കീടങ്ങളുടെയും അഭിമുഖമായിട്ടു് ശശികിയെ അനുഭവിപ്പിച്ചുകൊണ്ടും അവരുടെ കാമുകന്മാരുടെ വികൃതികളെ ഭജിച്ചു് അനുസരിച്ചുകൊണ്ടും യാഗക്ഷേത്രത്തിനു് അധർമ്മമുഖമായി വാഴുന്നു.

ശശികി:—അപ്പാ, ഈ കീചകൻ ഞാൻ വായിച്ചുകൊണ്ടിരിക്കുമ്പോഴും ജനാലിൽകൂടെ വന്നു നോക്കുന്നു. എനിക്കു പേടിയാകുന്നു. എന്നെ പഠിക്കാൻ സമ്മതിക്കണില്ല. ശാസ്ത്രിമാരും വന്നു കാവ്യം പഠിപ്പിക്കുമ്പോഴും ഇയാളും വന്നു് ഒളിഞ്ഞുനിന്നു കേൾക്കുന്നു. മറിയമ്മസാർ വന്നു് ഇംഗ്ലീഷ് പഠിപ്പിക്കുമ്പോഴും മറിയമ്മയെക്കണ്ടു് അയാളും ചിരിക്കുന്നു.

ധൃത:—അങ്ങനെ ചെയ്യുവാൻ അയാൾക്കു കാര്യമില്ല. എന്റെ പൊന്നമ്മയെ ഉപദ്രവിക്കാൻ പാടില്ല.

ശശികി:—അപ്പാ, ആ വണ്ടിക്കാരനു നല്ല സൗന്ദര്യം, നല്ല ചുണ, നല്ല കരുത്തു്. എനിക്കു വണ്ടി ഓടിക്കാൻ പഠിച്ചാൽ കൊള്ളാമെന്നുണ്ടു്.

ധൃത:—നല്ലതു മകളേ നല്ലതു്. നിനക്കു വണ്ടി ഓടിക്കാമെങ്കിൽ എന്റെ വണ്ടിയിൽ കയറി നമുക്കു രാത്രിയിൽ ഒരുമിച്ചു സഞ്ചരിക്കാമല്ലോ.

ശശികി:—അപ്പാ, വണ്ടിക്കാരൻ കൂടെ വേണ്ടേ? അപ്പനു വണ്ടി ഓടിക്കാൻ അറിയാമോ? ഞങ്ങൾ വണ്ടിക്കകത്തു് ഇരുന്നുകൊള്ളാം.

ധൃത:—അതല്ലയോ നല്ലതു്? എനിക്കും എന്റെ മകളുടെ കളി കാണാമല്ലോ. വിശേഷം.

കശികി:—കളി കാണാം. കളിയുടെ രസം ഭുജിക്കുന്നതും കാണുന്നതും അച്ഛനല്ലയോ?

ഗുപ്ത:—നിന്റെ കളി കാണുവാനും ഭുജിക്കുവാനും തന്നെയാണു നിന്റെ പിന്നാലെ നടക്കുന്നതു്.

കശികി:—അച്ഛാ, അച്ഛനു് ഇനി മനമതിയും നീന്തവും എന്തിനു്? അച്ഛനു വയസ്സായില്ലേ?

ഗുപ്ത:—[illegible], എനിക്കു വയസ്സായാലെന്തു്? എന്നും എനിക്കു ചെറുപ്പം തന്നെ.

കശികി:—അച്ഛൻ എന്നും ചെറുപ്പമായിരിക്കണേ. അമ്മയ്ക്കു വയസ്സധികമായി. എന്നിട്ടും ചെറുപ്പക്കാരായ പിള്ളകളെക്കണ്ടാൽ മിന്നത്തിനു് ഒട്ടു ശാന്തിയുണ്ടു്. നന്നെ മെലിഞ്ഞുപോയി.

ഗുപ്ത:—ഓ ഒരുകാലത്തു് അവരും മഹാരസികത്തിയായിരുന്നു. നിന്റെ അമ്മ അന്നു നല്ല ചെറുപ്പം - കൊച്ചുകുട്ടി - കുറയില്ലാത്തപെണ്ണു് - നിന്നെപ്പോലെ -

കശികി:—അച്ഛാ, അമ്മയും കിഴവിയായിപ്പോയല്ലോ. രണ്ടു കാലിപ്പുകയില കരിച്ചുപൊടിച്ചു കുടിക്കുമ്പോൾ അമ്മയ്ക്കും ചെറുപ്പം വരും. അമ്മയും അച്ഛനെയെപ്പോലെ ചെറുപ്പക്കാരായ തവണക്കാരെക്കണ്ടാൽ...

ഗുപ്ത:—ആ സാധു അവളുടെ ഇഷ്ടംപോലെ ഇരിക്കട്ടെ. അമ്മയായി, മകളായി, അവരുടെ പാട്ടു്. അവരുടെ തവണക്കാരായിട്ടു പിള്ളകളെത്തന്നെ നിയമിക്കുന്നുണ്ടു്. എന്തുചെയ്യാം. ആ പിള്ളകൾ ഒക്കെ വേഗത്തിൽ ഓടിപ്പോകുന്നു.

കശികി:—നോക്കണം അച്ഛാ എന്റെ അടുക്കൽ വരുന്ന പിള്ളകളോടുന്നുണ്ടോ? ഞാൻ പറയുന്നതുപോലെ

ക്കേണ്ടതാം. അപ്പനോടാണവൾക്കു എന്തു ഭക്തി, അപ്പാ, അവൾക്കു ധാരാളം പണം കൊടുക്കണം.

ധൃത:—മകളുടെ ഇഷ്ടംപോലെ.

കലികി:—അപ്പാ, ഈ കീചകനെ കളയണം. എനിക്കു വേണ്ട.

നൂറെറട്ടുഭാരം പൊന്നു ഉക്കിത്തരികിലും
നീചിട്ട ജാതിയും എനിക്കുവേണ്ടാ
പത്തരമാററുള്ള തങ്കം തരികിലും
പൊട്ടജാതിയും എനിക്കുവേണ്ടാ
വാഴപ്പഴംതിന്നു തോടേ തരികിലും
ബാലപ്പുരുഷനെ എനിക്കുവേണ്ട.

ധൃത:—എന്റെ മകൾ തങ്കക്കട്ടിതന്നെ. കനകക്കട്ടി തന്നെ.

കലികി:—അപ്പാ, ഈ കീചകന്മാരെ കളയാത്തതെന്ത്?

ധൃത:—കളയാം. വരട്ടെ. കരേലിവാസം കഴിയട്ടെ. നിന്റെ പ്രസവം കഴിയട്ടെ. അവരുകളെന്തു പറയും?

കലികി:—അപ്പാ, എന്റെ മുറിയിൽ കടക്കാതിരിക്കുവാൻ ശട്ടംകെട്ടണം. എന്റെ മുമ്പിൽ കാണരുത്.

ധൃത:—അങ്ങനെ ശട്ടംകെട്ടാം. തങ്കത്തിന്റെ മുമ്പിൽ അയാൾക്ക് എന്തു കാര്യം?

കലികി:—അതല്ലേ! എന്തു കാര്യം? പിശാചിനെപ്പോലെ കറുകറുത്ത ഒരു തടിയൻ. അപ്പാ, എന്നെക്കളിപ്പിച്ചതാണ്. ചിററമ്മയും ചിററപ്പനും കൂടി എന്നെപ്പററിച്ചതാണ്. അവർ എന്നെ മകളെന്നു വിളിച്ചു മടിയിലിരുത്തി ലാളിച്ചുകൊണ്ടിരുന്നത് ഇതിനാണോ? ഈ പട്ടിക്കഴുവേറികളെ എന്റെ കഴുത്തിൽ കെട്ടിയിടുവാനോ?

ധൃത:—വേണ്ട. പോകട്ടെ. അയാൾക്കു നൂറു രൂപ അടുത്തുള്ളതുംകൊടുത്തു പിരിച്ചു കളയാം.

ഗ്ലൂത:—സൂപ്പുണ്ടാക്കുവാൻ പൂവൻകോഴി വേണോ? പിടക്കോഴി—നീയുണ്ടു്.

കശികി:—അയ്യോ, പണംകൊടുത്താൽ എത്ര പൂവൻകോഴി വേണമെങ്കിലും കിട്ടും. നമ്മുടെ നാട്ടിൽ പൂവൻകോഴികളെ ധാരാളം കിട്ടുമല്ലോ. നാടൻകോഴികളാണ സൂപ്പിന നല്ലതു്. നല്ല ഇറച്ചിയും മുട്ടയും തിന്നുന്ന പൂവൻകോഴികളുണ്ടല്ലോ. പിന്നെ പാടലുകളും വല്ലാലുകളും കീചകന്മാരും നമുക്കെന്തിന്?

ഗ്ലൂത:—കശികിയുടെ ഹിതംപോലെ. അയ്യോ, അതാ ഒരു പൂവൻകോഴിയെ പിടിച്ചുകൊണ്ടു വരുന്നു. ആ തവണക്കാരിതന്നെ മിടുക്കി.

ഗ്ലൂത:—എ—എത്ര തവണക്കാരികളുണ്ടു്?

കശികി:—പത്തുപേർ.

ഗ്ലൂത:—ഒരു തവണക്കാരി ഒരു ദിവസം ഒരു പൂവൻകോഴിയെ വീതം കൊണ്ടുവന്നാലും പത്തു കോഴി—സൂപ്പിന കിട്ടുമല്ലോ?

കശികി:—തവണക്കാരികൾ അധികം വേണം. തവണക്കാരുംകൂടെയിരിക്കട്ടെ.

ഗ്ലൂത:—പെണ്ണുങ്ങൾക്ക തവണക്കാരായി ആണുങ്ങളോ? വല്ലതും വല്ലവരും പറകയില്ലേ?

കശികി:—എന്താണു പറയുവാനുള്ളതു്? കൊച്ചമ്മയ്ക്കു് എത്ര തവണക്കാരികൾ—എത്ര തവണക്കാർ?

ഗ്ലൂത:—തവണക്കാരും ഇരിക്കട്ടെ. എന്റെ തവണക്കാരുണ്ടല്ലോ.

കശികി:—അവരൊക്കെ വേഗത്തിൽ കിഴവന്മാരായിപ്പോകുന്നു. അതെന്തു്?

ഗ്ലൂത:—എന്തോ?

കശികി:—അച്ഛൻ ഇവിടെത്തന്നെയിരിക്കണേ. ഞാൻ സൂപ്പുണ്ടാക്കിക്കൊണ്ടു വരാം—(എന്നു പോകുന്നു.)

അവൾ പോയി സ്വല്പനേരം കഴിയുംമുമ്പു് അവളുടെ കാലടികൾ പിന്തുടൎന്നു ധൃതരാഷ്ട്രരും നടന്നു. കശികി അവളുടെ കശാപ്പുപുരയിലെത്തു ചെന്നപ്പോൾ അവിടെ പൂവൻകോഴിയെയും പിടിച്ചുകൊണ്ടു് ഒരു തൂവണക്കാരി നില്ക്കുന്നുണ്ടായിരുന്നു. അവളുടെ കൈയിൽനിന്നും പൂവൻകോഴിയെ പിടിച്ചുപറിച്ചിട്ടു് അവൻ്റെ പൂവിനെ അവളുടെ കണ്ണിലും മുഖത്തിലും ചേൎത്തു പിടിച്ചു മണപ്പിച്ചുംകൊണ്ടു് ആ പൂവിനെ ഒട്ടനേരം അവളുടെ അധരോഷ്ഠങ്ങൾകൊണ്ടു നനച്ചു. പൂവൻകോഴി ഈ വക നടപടികൾ ഇഷ്ടപ്പെട്ടില്ലെങ്കിലും കൂവാൻ ധൈര്യപ്പെടാതെ പൂച്ചയുടെ വായിൽ അകപ്പെട്ട എലിയെപ്പോലെ അവളുടെ കൈക്രിയകൾക്കു് അടങ്ങിക്കിടന്നു. എന്തു സന്ദ്ര്യമായോ? പൂവൻകോഴിയെ കൊല്ലുംമുമ്പേ കോഴിയുടെ ജീവരസത്തെ അവൾ അമൃതപാത്രത്തിൽ ശേഖരിച്ചുകൊണ്ടിരിക്കുമ്പോൾ 'ഞാനും കണ്ടേ' എന്നു പറഞ്ഞുംകൊണ്ടു് ധൃതരാഷ്ട്രരും അകത്തു കടന്നു് അമൃതപാത്രം വാങ്ങി സേവിക്കയും പാത്രത്തിൽ ഒട്ടിയിരുന്ന സൂപ്പു നക്കിയെടുക്കയും ചെയ്തു. അതുകൊണ്ടും തൃപ്തിപ്പെടാതെ കശികിയുടെ ഹസ്തങ്ങളിൽനിന്നും തെററി ചത്തതുപോലെ കിടക്കുന്ന പൂവൻകോഴിയെ മുമ്പു കശികി ചെയ്തതുപോലെ മുത്തുകയും അതിൻ്റെ ശിരസ്സിലുള്ള പൂവിനെ വീണ്ടും വീണ്ടും ചുംബനംകൊണ്ടു നനയ്ക്കുകയും ചെയ്തു. ഇങ്ങനെ കോഴികളെ കൊല്ലാതെ തന്നെ അവയുടെ രസം എടുക്കുവാൻ നന്നായി

ശീലിച്ചിട്ടുള്ള കൗശികി പാചകചിന്താമണിപ്രയോഗങ്ങളെയും അതിശയിക്കുന്ന സൂപ്പ്രങ്ങളാകുന്നവരുമായി ധൃതരാഷ്ട്രരുടെ ചുംബനാലിംഗനാദികൾകൊണ്ടു സംതൃപ്തയായി പള്ളിയറയിലേയ്ക്കു പോയി.

—:(*):—

# അദ്ധ്യായം 20.

---

ഇളിക്കോമയം.

സകലസഭാപ്രവാദികൾ, ധർമ്മപുരിയിലെ ധർമ്മപാലനത്തിന വേണ്ടപോലെ സഹായിച്ചവരായിട്ടും ധർമ്മപുരിയിലേയ്ക്കു മടങ്ങി കൃതാർത്ഥരായില്ല. കൃതാർത്ഥരാവുക എന്നാൽ വേറെയൊന്നും ചെയ്യേണ്ടതായിട്ടില്ല എന്നു തോന്നുന്നവരാവുക എന്നാണല്ലോ അർത്ഥം. അവർ, ഇങ്ങനെ കാമചാരികൾ വേണ്ടി നഴിച്ചതും ഉഴിച്ചതും ദുര്യോധനന്റെ വാലു പിടിച്ചതും അവന്നു കടപിടിച്ചതും എല്ലാം സ്വാർത്ഥപൂരണത്തിനായിരുന്നു. ധർമ്മദാരങ്ങളെ വിറ്റും പണയംവച്ചും, സ്വാർത്ഥങ്ങൾ നിർവഹിക്കുന്നതിന് ഒരുങ്ങിയിരിക്കുന്ന ധർമ്മക്ഷേത്രത്തിലെ ഉദ്യോഗസ്ഥവർഗ്ഗം മനുഷ്യവർഗ്ഗത്തിൽ ചേർന്നതായിരിക്കുവാൻ വഴിയില്ല. കാമചാരിയുടെ കാമങ്ങൾ യഥേഷ്ടം നിർവഹിക്കാത്ത ഉദ്യോഗസ്ഥന്മാർ ധർമ്മക്ഷേത്രത്തിൽ എത്രയുണ്ട്? അതിന് ആദ്യം ചാടിപ്പുറപ്പെട്ടതു ദുര്യോധനന്റെ രസികപ്രിയയായ ഭാനുമതി തന്നെയായിരുന്നു. അവളും കാമചാരിയുമായുള്ള അരാത്രസമ്മേളനങ്ങൾ ധർമ്മക്ഷേത്രത്തിൽ എവരും അറിഞ്ഞിട്ടുള്ളതാണ്. കാമചാരിയുടെ ഇഷ്ടത്തിനായി കീചക

ഉദ്യോ:—അവർ എവിടെ?

ഇളി:—അവർ വന്ന് ഒരു കൂടാരവും അടിച്ചു താമസിക്കുന്നു. സ്ത്രീകൾ കൂട്ടം കൂട്ടമായി അവരെ കാണുവാൻ എത്തുന്നുണ്ട്. രാപകൽ ഭേദംകൂടാതെ സ്ത്രീകൾ അവരുടെ അടുക്കൽ പോകുന്നുണ്ട്. സ്ത്രീകളെ നമുക്കെന്തുചെയ്യുവാൻ കഴിയും? ബ്രിട്ടീഷ്ഗവൺമെന്റും അവരോടു തോററുപോയിരിക്കുന്നു.

ഉദ്യോ:—ഇതു പുരാണകാലമല്ല. സ്ത്രീകൾ അവതരിച്ചു ശത്രുവധം ചെയ്യുന്ന കാലമൊക്കെ കടന്നുപോയി.

ഇളി:—അങ്ങനെ അല്ല. അവർ പറയുന്നതും വിശേഷമായിരിക്കുന്നു. ഭണ്ഡാസുരൻ, മഹിഷാസുരൻ, മധുകൈടഭന്മാർ ഇവരെപ്പോലെയുള്ള രണ്ടു ശുംഭനിശുംഭന്മാർ സ്ത്രീഹന്താക്കളായിട്ടു ധർമ്മക്ഷേത്രത്തിൽ അവതരിച്ചിരിക്കുന്നവരത്രെ. അവരെ സംഹരിക്കുന്നതിനാണ് എത്തിയിരിക്കുന്നതുപോലും. എന്തുകൂത്തോ?

ഉദ്യോ:—അവരെ കാണുവാൻ നമ്മെ സമ്മതിക്കുമോ?

ഇളി:—ഹെ, അവർ പുരുഷന്മാരെ അവരുടെ കൂടാരത്തിനടുക്കെ പോകുവാൻ സമ്മതിക്കുന്നില്ല. അവക്കു വേണ്ട സഹായം ചെയ്തുകൊടുക്കുന്നതിനു മധുപുരിയിൽ നിന്നും എഴുതിവന്നിട്ടുണ്ട്.

ഉദ്യോ:—സ്ത്രീകളെത്തന്നെ പറഞ്ഞയച്ചാലോ?

ഇളി:—പ്രയാസം. അവർ ഒന്നും പറയുന്നില്ല. രഹസ്യമത്രെ. രഹസ്യംപോലും. അവർ കടൽതീരത്തിലും മൈതാനത്തിലും സ്ത്രീകളെ വിളിച്ചുകൂട്ടി പ്രസംഗങ്ങൾ നടത്തുന്നു. എന്താണു പറയുന്നതെന്നും വിവരമില്ല.

ഉദ്യോ:—നമ്മുടെ ശിഷ്യന്മാരെ നമുക്കു പറഞ്ഞയയ്ക്കാം. അവർ നമ്മോടു വന്നു പറയുമല്ലോ.

ഉളി:—അവിടെപ്പോകുന്ന പെണ്ണുങ്ങൾ ഒക്കെ ശിഷ്യന്മാരെ മറന്നുകളയുന്നു. അവരെ ആദരിക്കുന്നില്ല. മാസപ്പടി മുഴുവനും അവരെ ഏല്പിച്ചിട്ടും ഫലമൊന്നും വിട്ടുപറയുന്നില്ല. എന്താണോ കാര്യം?

ഉദ്യോ:—കാര്യമുണ്ടു്. നമുക്കും ഒന്നു സ്ത്രീകളായി അവരുടെ യോഗങ്ങളിൽ ചെന്നാലോ?

ഉളി:—നല്ല ആലോചന. കാര്യം പറ്റിപ്പോകും. പക്ഷെ, നാം സ്ത്രീവേഷം കെട്ടി ചെന്നാൽ പാർവതീദേവിയുടെ ശാപമേററ പുരുഷന്മാരെപ്പോലെ സ്ത്രീകളായിപ്പോയാലോ? കഷ്ടമല്ലേ?

ഉദ്യോ:—സ്വപ്നമല്ലേ? എളുപ്പം. ധൂർത്താക്ഷന്മാരെ കളിപ്പിക്കുവാൻ കുറെക്കൂടി എളുപ്പം. ആ വൃദ്ധന്മാരെ കളിപ്പിക്കുവാൻ ഞാൻ സ്ത്രീവേഷം ധരിച്ചു ചിലപ്പോൾ വൃദ്ധന്മാരുടെ മുമ്പിൽ നൃത്തം ചെയ്യുന്നുണ്ടു്. അരങ്ങേറത്തിനു സ്ത്രീവേഷം കെട്ടിച്ചെല്ലുന്ന പുരുഷന്മാരോടു പ്രത്യേകം ഇഷ്ടമാകും. അതിനു് അഴകുള്ള ഏതാനും യുവാക്കന്മാരെ സ്ത്രീവേഷം കെട്ടിച്ചു് അയയ്ക്കുന്നുണ്ടു്. അതാണു ജോലി. അല്ലാതെ ധൂർത്താക്ഷന്മാർ കിട്ടുകയില്ല. ആ ദ്രവ്യവും പെട്ടിപ്പുറത്തെയ്യും വരുന്നതല്ല.

ഉളി:—സ്ത്രീകളായാൽ പോരെന്നുണ്ടോ?

ഉദ്യോ:—അതു കാമചാരികൾ—സ്ത്രീകളേ വേണ്ട. പുരുഷവേഷം കെട്ടി ചെല്ലുന്ന സ്ത്രീകളേ കാമചാരികൾ

ഇഷ്ടം. എത്ര സ്ത്രീകൾ രാത്രിയിൽ പുരുഷന്മാരെപ്പോലെ ഉടുപ്പും തലപ്പാവും സൂട്ട്സും ധരിച്ച് കാമചാരികളുടെ ഭോഗാശ്രമത്തിലെഴുന്നള്ളുന്നുണ്ട്.

ഇട്ടി:—പുരുഷവേഷം കെട്ടുന്ന സ്ത്രീകളും സ്ത്രീവേഷം കെട്ടുന്ന പുരുഷന്മാരും നന്നായി ധൎമ്മക്ഷേത്രത്തിന്റെ ചോരന്മാർ തന്നെ.

ഭാൎയ്യ:—എന്തെല്ലാമാണു നവകന്യകമാരുടെ വേഷം?

ഇട്ടി:—എന്തോ? എനിക്കനുഭവപ്പെട്ടതു ഞാൻ പറയാം. മാസപ്പടിവാങ്ങിത്തുപ്പിടി അവരെ ഏല്പിക്കണമെന്നു കല്പന വന്നുകഴിഞ്ഞു. അവരെ കണ്ടു സംസാരിക്കുവാൻ അവളുടെ സമയം അറിഞ്ഞു വേണമെന്നുമത്രെ. പിന്നത്തെക്കഥ കാലത്തും വൈകുന്നേരവും മീറ്റിംഗിനു പോകുവാൻ ചമയുകയായി. പതക്കം, ഉടുപ്പും കുപ്പായവും, ബനിയൻ, മോതിരം എന്നു വേണ്ട പെണ്ണുങ്ങൾ പൊടിപൊടിക്കുന്നു. അവരുടെ നാട്യം ധൎമ്മപുരിയിലെങ്ങും മുഴങ്ങുന്നു. സ്ത്രീസ്വാതന്ത്ര്യം എന്നു വിളികൾ കേൾക്കാറായി.

ഭാൎയ്യ:—നമുക്കു് ഇന്നു രാത്രിയിലെ പ്രസംഗം കേൾക്കാൻ പോകാം. കൂടെ വരുമല്ലോ?

ഇട്ടി:—ഛേ! വേണ്ടാത്ത കാൎയ്യം. പെണ്ണുങ്ങളോടു മല്ലിടാതെയിരിക്കയാണു നല്ലതു്.

ഭാൎയ്യ:—അങ്ങനെ അല്ല. നാം അറിഞ്ഞിരിക്കണം അവരുടെ മനോഭാവങ്ങളെല്ലാം.

ഇട്ടി:—എന്നാൽ അങ്ങനെതന്നെ. വൈകുന്നേരം തമ്മിൽ കാണാം.

# ഞങ്ങളുടെ ചില പുസ്തകങ്ങൾ

| | രൂ. | ണ. |
|---|---|---|
| വേലുത്തമ്പിദളവാ | 4 | 0 |
| മാർത്താണ്ഡവർമ്മ | 2 | 0 |
| ധർമ്മരാജാ | 3 | 0 |
| മാർത്താണ്ഡവർമ്മ in English | 5 | 0 |
| മാർത്താണ്ഡവർമ്മ in Tamil | 3 | 0 |
| അന്യാപദേശശതകം | 1 | 4 |
| മയൂരസന്ദേശം | 0 | 12 |
| ശുകസന്ദേശം | 3 | 8 |
| മേഘദൂത് | 1 | 4 |
| കാദംബരീകഥാസാരം | 1 | 4 |
| ഭാഷാരഘുവംശം | 1 | 8 |
| നാലുഭാഷാകാവ്യങ്ങൾ | 1 | 0 |

| | രൂ. |
|---|---|
| പാക്കനാർ | 1 |
| രാജാരവിവർമ്മ | 4 |
| ഇത്തിക്കണ്ണികൾ | 1 |
| തത്വകഥാമാലിക | 0 |
| സരോജിനി | 0 |
| കഥാസൗരഭം | 1 |
| കഥാരത്നമാല | 1 |
| നർത്തകി | 0 |
| വിരഹതാപം | 2 |
| മോപ്പസാങ്ങിന്റെ ചെറുകഥകൾ | 1 |
| പ്രേതങ്ങൾ | 1 |
| ധൂമകേതുവിന്റെ ഉദയം | 1 |
| കേരളപുത്രൻ | 2 |
| സർവസാക്ഷി | 1 |

ഇതു കൂടാതെ മററു പുസ്തകങ്ങൾക്കു വിപുലമായ പുസ്തകവിവരപ്പട്ടികയ്ക്കു ആവശ്യപ്പെടുക.

**കമലാലയാ ബുക്ക് ഡിപ്പോ**

തിരുവനന്തപുരം-1

